# 2010 ൽ നഹ്സില്ല ,

## മാററം കണ്ടുതുടങ്ങി കാരന്തൂരികളിലും

പരിശുദ്ധ ദീനുൽ ഇസ്ലാമിൽ ചില മാസങ്ങൾക്കും ദിവസങ്ങൾക്കും സമയങ്ങൾക്കും ശ്രേഷ്ടത കൽപ്പിക്കുന്നതായി നമുക്ക് കാണാൻ സാധിക്കും . ഉദാഹരണമായി റമദാൻ മാസം , വെള്ളിയാഴ്ച ദിവസം എന്നിങ്ങനെ . എന്നാൽ നഹ്സുകൾ അഥവാ ലക്ഷണം കെട്ടതോ ദുർദ്ദിനമോ ആയ ഒരു ദിവസം ഇസ്ലാം പഠിപ്പിക്കുന്നില്ല . എന്നാൽ നമ്മുടെ നാട്ടിൽ പേരിൽമാത്രം അഹ്ലുൽസുന്നത്ത് വൽജമാഅത്തുമായി ബന്ധമുള്ള സമസ്തക്കാരുടെ കലണ്ടറുകളിൽ നഹ്സുകൾ എന്ന പേരിൽ ചില തിയ്യതികൾ അടയാളപെടുത്തിയതായി കാണാം . സമസ്തക്കാരുടെ വിത്യസ്ത ഗ്രൂപ്പുകൾ ഇറക്കുന്ന കലണ്ടറുകളിൽ വിത്യസ്ത ദിവസങ്ങളായിരിക്കും , അതിൽ നിന്ന് തന്നെ വ്യക്തമാണ് അതിനു പ്രമാണങ്ങളുടെ പിൻതുണയില്ല എന്ന് . സുന്നത്ത് ജമാഅത്തി(?)ന്റെ മൊത്തം കുത്തക അവകാശപ്പെടുന്ന സമസ്ത കാന്തപുരം വിഭാഗത്തിന്റെ സ്ഥാപനമായ മർക്കസുസ്സഖാഫത്തുസ്സുന്നിയ 2009ൽ ഇറക്കിയ കലണ്ടറിൽ റമദാൻ 27 ഉം ദുൽഹജ്ജ് 10 ഉം ഉൾപെടെ 103 ദിവസങ്ങളാണ് നഹ്സുകളായി അടയാളപെടുത്തിയത് . അവരുടെ കലണ്ടറിലെ ഭാഗങ്ങൾ സ്കാൻ ചെയ്തത് താഴെ കൊടുത്തിരിക്കുന്നു .

2009 ١٤٣٠

مركز الثقافة السنية الإسلامية

MARKAZU SSAQUAFATHI SSUNNIYYA

മർകസു സ്സഖാഫത്തി സ്സുന്നിയ്യ, പി.ഒ. കാരന്തൂർ, കോഴിക്കോട്, കേരള, ഇന്ത്യ – 673 571

P.O.KARANTHUR, KOZHIKODE, KERALA, INDIA - 673 571, PH: 0495 - 2800121, 2800427, FAX : 0495 - 2801831
E-mail:jamiamarkaz@gmail.com, sunnimarkaz@hotmail.com, Website : www.markazonline.com
MARKAZ COMPLEX CALICUT, Ph: 0495- 2720945, 2723201

1185 ചിങ്ങം - കന്നി — September സപ്തംബർ — 1430 റമളാൻ - ശവ്വാൽ

| ഞായർ | തിങ്കൾ | ചൊവ്വ | ബുധൻ | വ്യാഴം | വെള്ളി | ശനി |
|---|---|---|---|---|---|---|
| | | 1 | 2 | 3 | 4 | 5 |
| 6 | 7 | 8 | 9 | 10 | 11 | 12 |
| 13 | 14 | 15 | 16 | 17 | 18 | 19 |
| 20 | 21 | 22 | 23 | 24 | 25 | 26 |
| 27 | 28 | 29 | 30 | | | |

1185 കന്നി - തുലാം — October ഒക്ടോബർ — 1430 ശവ്വാൽ - ദുൽഖഅ്ദ

| ഞായർ | തിങ്കൾ | ചൊവ്വ | ബുധൻ | വ്യാഴം | വെള്ളി | ശനി |
|---|---|---|---|---|---|---|
| | | | | 1 | 2 | 3 |
| 4 | 5 | 6 | 7 | 8 | 9 | 10 |
| 11 | 12 | 13 | 14 | 15 | 16 | 17 |
| 18 | 19 | 20 | 21 | 22 | 23 | 24 |
| 25 | 26 | 27 | 28 | 29 | 30 | 31 |

നഹ്സുകൾ
റമളാൻ
13, 16, 21, 24, 25, 27,30
ശവ്വാൽ
3,4,5,13,16,20,21, 24, 25, 30
ദുൽഖഅ്ദ
3, 5

Engagements

2009ലെ റമദാൻ മാസത്തിൽ നഹ്സുകൾ അടയാളപെടുത്തിയ ദിവസങ്ങൾ ശ്രദ്ധിച്ചു നോക്കുക . അവസാനത്തെ പത്തിലെ 5 ദിവസങ്ങാളാണ് നഹ്സായി രേഖപെടുത്തിയത് . താഴെ ദുൽഹജ്ജ് മാസത്തിലെ കലണ്ടറിൽ ദുൽഹജ്ജ് 10 നഹ്സായി രേഖപെടുത്തിയിരിക്കുന്നു . ഇതിലെ വേറൊരു വൈരുദ്ധ്യം ദുൽ ഹജ്ജ് 10 നെ വിശേഷദിവസമായും നഹ്സായും രേഖപെടുത്തിയിരിക്കുന്നു . ഒരു ദിവസം എങ്ങനെ നഹ്സും അതുപോലെ പുണ്യദിനവും ആകുക.. സമസ്ത ക്കാരുടെ മതത്തിൽ അങ്ങനെയൊക്കെ ഉണ്ടാവാം . മരിച്ചവർ കേൾക്കും , അവരോട് പ്രാത്ഥിച്ചാൽ ഉത്തരം ചെയ്യും എന്നൊക്കെ പറയുന്നവരല്ലേ ??

മുഹറം 9 ഉം ദുഹജ്ജ് 10 പോലെ ഇവർക്ക് വിശേഷ ദിവസവുമാണ് അതു പോലെ നഹ്സുമാണ് .

2009 ١٤٣٠

مركز الثقافة السنية الإسلامية

MARKAZU SSAQUAFATHI SSUNNIYYA

മർകസു സ്സഖാഫത്തി സ്സുന്നിയ്യ, പി.ഒ. കാരന്തൂർ, കോഴിക്കോട്, കേരള, ഇന്ത്യ – 673 571

P.O.KARANTHUR, KOZHIKODE, KERALA, INDIA - 673 571, PH: 0495 - 2800121, 2800427, FAX : 0495 - 2801831

E-mail:jamiamarkaz@gmail.com, sunnimarkaz@hotmail.com, Website : www.markazonline.com

MARKAZ COMPLEX CALICUT, Ph: 0495- 2720945, 2723201

January ജനുവരി

February ഫെബ്രുവരി

31th Anniversary & 14th Convocation

MARKAZ CONFERENCE

at Markaz Nagar Karanthur, Calicut

2009 January 16,17,18 Friday-Sunday

സമസ്തക്കരുടെ കലണ്ടറുകളിലെ ഈ ജൂതായിസത്തിനെതിരെ ഇസ്ലാഹി പ്രസ്ഥാനത്തിന്റെ പണ്ഡിതന്മാരും പ്രവർത്തകരും ശക്തമായി പ്രതികരിച്ചിരുന്നു . നാദാപുരം ഖണ്ഡനത്തിലും ബഹുമാന്യ പണ്ഡിതൻ ഹുസൈൻ സലഫി ഇത് ജനങ്ങളുടെ ശ്രദ്ധയിൽ പെടുത്തിയിരുന്നു . എന്നാൽ ഖുബൂരി പണ്ഡിതന്മാരാരും ഇതിനെ കുറിച്ച് ഒരക്ഷരം മിണ്ടിയിട്ടില്ല ഇതുവരേയും. സമസ്തക്കാർ നഹ്സുക ളായി പറഞ്ഞ ദിവസങ്ങൾ ഏതൊക്കെയാണെന്നും , അതിൽ ഏതൊക്കെയാണ് ഇസ്ലാം പുണ്യമായി എണ്ണിയ ദിവസങ്ങളെന്നും ഈ യുള്ളവൻ ഓൺലൈനിലെ സഹോദരന്മാരുടെ ശ്രദ്ധയിൽ പെടുത്തിയിരുന്നു . ഇതുവരേയും ഒരു സമസ്ത ക്കാരനും അനുകൂലമായോ പ്രതികൂലമായൊ പ്രതികരിച്ചിട്ടില്ല . എന്നാൽ ഈ വർഷത്തെ മർക്കസിന്റെ കലണ്ടർ കയ്യിൽ കിട്ടിയപ്പോൾ അൽഭുതപെട്ടുപോയി . ഒരു ചെറിയ മാററം തീർച്ചയായും ഈ യുള്ളവൻ പ്രതീക്ഷിച്ചതാണ് . റമദാൻ മാസത്തെയും , ദുഹജ്ജ് പത്തിനെയും മുഹററം ഒൻപതിനെയും നഹ്സിൽ നിന്ന് ഒഴിവാക്കി കൊണ്ടുള്ള കലണ്ടറാണ് . പടച്ചതമ്പുരാനു ഒരായിരം സ്തുതി , 2010 ലെ മർക്കസ് കലണ്ടറിൽ നഹ്സുകൾ എന്ന പേരിൽ ഒരുകോളം തന്നെയല്ല . സംശയമുള്ളവർ താഴെ സ്കാൻ ചെയ്ത 2010 ലെ മർക്കസ് കലണ്ടറിന്റെ പേജ് കാണുക .




പ്രിയപെട്ട സമസ്തക്കാരായ സഹോദരങ്ങളെ , നിങ്ങൾ ശാന്തമായി ചിന്തിക്കുക..... നിങ്ങൾ ചോദിക്കുക നിങ്ങളുടെ പണ്ഡിതന്മാരോട്.....

1 . ഇസ്ലാമിൽ നഹ്സുകൾ എന്നത് ഉണ്ടോ എന്ന് .

2 . എനി ഉണ്ടെങ്കിൽ 2009 ൽ 103 ദിവസം നഹ്സും 2010 ൽ ഒരൊററ ദിവസം പോലും നഹ്സല്ലാതായതും എന്തിന്റെ അടിസ്ഥാനത്തിൽ .

3 . നഹ്സിന്റെ ദിവസങ്ങൾ തീരുമാനിക്കുന്നത് കാരന്തൂരിൽ സഖാഫിമാർ യോഗചേർന്നാണോ ?

4 . റമദാനിലെ പുണ്യദിനങ്ങളെ പോലും ഇത്രയും കാലം നഹ്സാണെന്ന് പറഞ്ഞതിന് സമുദായത്തോട് മാപ്പ് പറയാൻ തയ്യാറാകുമോ ?

5 നഹ്സുകൾ എന്നത് ഇസ്ലാമിൽ ഇല്ല എന്ന് സമുദായത്തോട് തുറന്ന് പറയാൻ എനിയെങ്കിലും നിങ്ങൾ തയ്യാറാകുമോ ?

പ്രിയപെട്ട സമസ്തക്കാരെ , നഹ്സുകൾ ഒഴിവക്കിയത് പോലെ , ഇസ്ലാമിന്റേയും സുന്നത്ത് ജമാഅത്തിന്റേയും പേരിൽ നിങ്ങൾ പ്രചരിപിക്കുന്ന ഖുറാഫത്തുകളും , ബിദ്അത്തുകളും ഒന്നൊന്നായി നിങ്ങൾക്ക് തള്ളികളയേണ്ടിവരും , ഇൻഷാ അല്ലാഹ് ... കൊച്ചു കേരളത്തിൽ വിശുദ്ധ ഖുർആനും തിരുസുന്നത്തും സലഫു സാലിഹീങ്ങൾ മനസിലാക്കിയത് മനസിലാക്കുകയും , അത് പ്രചരിപിക്കുകയും ചെയ്യുന്ന മുജാഹിദ് പ്രസ്ഥാനത്തിന്റെ പ്രബോധന പ്രപവർത്തനങ്ങൾക്ക് മുന്നിൽ നിങ്ങൾക്ക് പിടിച്ചു നിൽക്കാൻ കഴിയുകയില്ല.... പടച്ച തമ്പുരാൻ അനുഗ്രഹിച്ചാൽ ഇൻഷാ അല്ലാഹ്...

THAJUDDEEN MAYYIL
thajmayyil@yahoo.com